



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

അരക്കെട്ടിന്റെ താഴെയുള്ള ഭാഗമാകെ തളർന്നുപോയ ഒരുത്തന്റെ ഭാര്യയ്ക്കു ശാരീരികാവശ്യത്തിന്റെ പേരിൽ പരിചാരകനുമായി ലൈംഗിക വേഴ്ച നടത്താൻ അധികാരമുണ്ടെന്ന് ഡി.എച്ച്. ലോറൻസ് തന്റെ Lady Chatterley's Lover എന്ന നോവലിലൂടെ ഉദ്ഘോഷിച്ചപ്പോൾ ബ്രിട്ടൻ മാത്രമല്ല, ലോകമാകെ ഞെട്ടി. ആ ഞെട്ടലിന്റെ ഫലമാണ് ആ പുസ്തകത്തിന്റെ ബഹിഷ്കരണമോ അതിനു ഭ്രഷ്ട് കല്പിക്കലോ. രചന കൊണ്ടോ പ്രഭാഷണം കൊണ്ടോ അംഗവിക്ഷേപം കൊണ്ടോ അന്യനു ഞെട്ടലുണ്ടാക്കാൻ ഒരുത്തനും അധികാരമില്ല എന്നതാണ് സദാചാരശാസ്ത്രത്തിലെ ഒരു നിയമം. അതിനാലാണ് അശ്ളീല രചനയെയോ അശ്ളീല പ്രസ്താവത്തെയോ സർക്കാർ നിരോധിച്ചിട്ടുള്ളത്. പക്ഷേ ഇന്ന് ആ നോവൽ വായിക്കുന്നവനു ഞെട്ടലില്ല, വെറുപ്പില്ല. ഇതിനു കാരണമെന്താവാം? സെക്സിനെയും സ്ത്രീ ശരീരത്തെയും കുറിച്ച് ഇന്നൊരു വിമോഹിതാവസ്ഥ ഇല്ല എന്നത് ഒരു ഹേതു. ചെറുപ്പക്കാർക്കുപോലും ലൈംഗികത്വത്തിന്റെ പ്രതിപാദനം വിരസമായി ഭവിക്കുന്നു ഇക്കാലത്ത്. അനിയതമായ മാനസികാവസ്ഥയുള്ള ചിലർക്കേ സ്ത്രീയുടെ നഗ്നത കാമോദ്ദീപകമാകുന്നുള്ളു. മാറിടത്തിന്റെ പകുതിഭാഗം കാണിച്ചുനടക്കുന്ന പെണ്ണുങ്ങളുടെ ആ ഭാഗത്തേക്ക് ഒരു ചെറുപ്പക്കാരനും ആവേശത്തോടെ നോക്കുന്നില്ല. ഇങ്ങനെ സെക്സിനെയും സ്ത്രീ ശരീരത്തെയും സംബന്ധിച്ച് ഒരു തരത്തിലുള്ള മോഹിതാവസ്ഥയില്ലായ്മ വന്നുകൂടിയിരിക്കുന്നു. രണ്ടാമത്തെ ഹേതു സദാചാരശാസ്ത്രത്തിന് അനുദിനം വരുന്ന മാററമാണ്. ലോറൻസിന്റെ കാലയളവിൽ ലൈംഗിക സാന്മാർഗ്ഗികത്വം അയവില്ലാത്തതായിരുന്നു. ഇന്ന് അതു തികച്ചും ദുർബ്ബലമാണ്. അനുജ്ഞാദായകത്വം ഇന്ത്യയിൽപ്പോലും സംഭവിച്ചിരിക്കുന്നു. ഇംഗ്ളണ്ടിലെ കാര്യം പിന്നെപ്പറയാനുമില്ല.

മലയാളസാഹിത്യത്തിന്റെ സ്ഥിതി ഒന്നാലോചിച്ചുനോക്കൂ. തകഴി ശിവശങ്കരപ്പിള്ളയുടെ 'ത്യാഗത്തിനു പ്രതിഫല' മോ 'പതിതപങ്കജ' മോ ബഷീറിന്റെ 'ശബ്ദങ്ങ'ളോ വായിച്ച പണ്ടത്തെ ചെറുപ്പക്കാർ പ്രകമ്പനം കൊണ്ടിരുന്നു. ഇന്നത്തെ യുവാക്കന്മാർക്ക് ആ നോവലുകളുടെ പാരായണം ഒരു ചലനവും ഉളവാക്കുകയില്ല. താൽക്കാലികങ്ങളായ സദാചാരനിയമങ്ങൾക്കും ക്ഷണികങ്ങളായ ലൈംഗിക വികാരങ്ങൾക്കും അതീതമായി സൗന്ദര്യം ആവിഷ്കരിക്കുന്ന കൃതികൾക്കേ കുറെക്കാലത്തേക്കെങ്കിലും നിലനില്പു കാണൂ.

## മാർകേസിന്റെ പുതിയ പുസ്തകം

"എന്റെ അമ്മാവനായ പാവ്ലോ, പന്ത്രണ്ടുവർഷത്തിനു മുൻപ് ഞാൻ ചിലി വിട്ടുപോയതിനുശേഷം എന്നെ കണ്ടിട്ടേയില്ല. അദ്ദേഹം കസേരയിലിരുന്ന് ഒന്നനങ്ങിയതുപോലുമില്ല. ഞാനും എന്റെ അമ്മയും മുൻപ് സെപ്ററംബറിൽ മാഡ്രിഡിൽവച്ച് ഒരുമിച്ചുകൂടിയതാണ്. പക്ഷേ എന്നെ ആശ്ളേഷിക്കാൻ എഴുന്നേററതിനുശേഷവും അമ്മ എന്നെ തിരിച്ചറിഞ്ഞില്ല. ഞാൻ രണ്ടു കൈകൊണ്ടും അവരെ ആശ്ളേഷിച്ച് അമ്പരപ്പിൽനിന്ന് മെല്ലെ കുടുക്കി മോചിപ്പിക്കാൻ ശ്രമിച്ചു.

എന്റെ കണ്ണുകൾ അവരുടെ കണ്ണുകളിലേക്കു ഊന്നി ഞാൻ പറഞ്ഞു: "എന്നെ നല്ലപോലെ നോക്കൂ. ഇതു ഞാനാണ്."

അവർ കുറെക്കൂടി എന്നെ തറപ്പിച്ചുനോക്കി. എങ്കിലും എന്നെ മനസ്സിലാക്കാൻ കഴിഞ്ഞില്ല.

"ഇല്ല. നിങ്ങളാരാണെന്ന് എനിക്കറിഞ്ഞുകൂടാ" എന്ന് അവർ പറഞ്ഞു.

"എന്നെ എങ്ങനെ അറിയാതിരിക്കാൻ കഴിയും? ഞാൻ അമ്മയുടെ മകനാണ്, മീഗൽ." ഞാൻ പൊട്ടിച്ചിരിച്ചുകൊണ്ട് അറിയിച്ചു.

അവർ എന്നെ വീണ്ടും നോക്കി. മുഖത്തെ വർണ്ണം അപ്രത്യക്ഷമായി. "ആയ്. ഞാൻ ബോധംകെടാൻ പോകുന്നു" എന്ന് അമ്മ പറഞ്ഞു. അമ്മ വീഴാതിരിക്കാൻ ഞാൻ മുന്നോട്ടു ചെന്നപ്പോൾ പാവ്ലോ അമ്മാവൻ അതേ ഭയത്തോടുകൂടി നിന്നു.

വികാരം നിറഞ്ഞ ഈ ഭാഗം മാർകേസിന്റെ പുതിയ പുസ്തകമായ Clandestine in Chile എന്നതിലുള്ളതാണ്. ആരാണ് ഈ മകൻ? ചിലിയിലെ പ്രശസ്തനായ ചലച്ചിത്ര സംവിധായകൻ മീഗൽ ലിററിനാണ്. 1973 സെപ്ററംബർ 11-നു ചിലിയിൽ പട്ടാള വിപ്ളവം ഉണ്ടായപ്പോൾ അവിടത്തെ പ്രസിഡൻറായിരുന്ന സാൽവാതോർ ആയേന്ദേ (Salvador Allende) നിഗ്രഹിക്കപ്പെട്ടു. ഔഗുസ്തോ പീനോചേ ഊഗാർതേ (Augusto Pinochet Vgarte) ഭരണാധികാരിയായി. ആയേന്ദേയുടെ കാലത്ത് അദ്ദേഹത്തിന്റെ സ്നേഹഭാജനമായിരുന്ന മീഗൽ ചിലിയിൽനിന്ന് ഒളിച്ചോടി മെക്സിക്കോയിലും സ്പെയിനിലുമായി താമസിച്ചു. പന്ത്രണ്ടു വർഷത്തിനുശേഷം മേക്കപ്പ് ആർട്ടിസ്ററുകളുടെ സഹായത്തോടെ മുഖത്തിന്റെ ഛായമാററി യുറേഗ്വായിലെ വ്യാപാരിയെന്നമട്ടിൽ ചിലിയിൽ എത്തി. "വ്യാജ പാസ്പോർട്ട്, വ്യാജനാമം, വ്യാജ ഭൂതകാലം, വ്യാജ ഭാര്യ" ഇവയോടുകൂടി ചിലിയിലെത്തിയ മീഗൽ അമ്മയെ കണ്ട രംഗമാണ് മുകളിൽ നമ്മൾ ദർശിച്ചത്. ഇത് മീഗൽ എഴുതിയതല്ല. മീഗലിന്റെ സ്ഥാനത്ത് തന്നെ പ്രതിഷ്ഠിച്ച മാർകേസ് ആ രംഗം പുനരാവിഷ്കരിച്ചതാണ്. മീഗലിനെ 1986-ൽ മാഡ്രിഡിൽ വച്ച് മാർകേസ് കണ്ടു. സംസാരിച്ചു. ദീർഘമായ കാലയളവിൽ മിലിറ്ററി ഡിക്ടേറ്റർഷിപ്പിൽ അമർന്ന തന്റെ രാജ്യത്തിന്റെ ദുഃസ്ഥിതികളെ ചലച്ചിത്രമായി ആവിഷ്കരിക്കാനാണ് മീഗൽ വ്യാപാരിയായി ചിലിയിൽ എത്തിയത്. അദ്ദേഹത്തിന്



മാർകേസും മിഗിൽ ലിറ്റിനും



755

അഞ്ച് വിദേശ ചലച്ചിത്ര സംഘങ്ങളുടെ സഹായം ലഭിച്ചു. മീഗലിനെ സഹായിക്കാനായി അവർ പിനോചേയുടെ സർക്കാരിൻെറ അനുമതിയോടുകൂടി ചിലിയിൽ കടന്നുകൂടിയവരാണ്. മീഗൽ പടമെടുത്തു. പിനോചേയുടെ സ്വകാര്യാപ്പീസിൻെറ പടങ്ങളും അതിലുൾപ്പെടും. മീഗലിൻെറ വാക്യങ്ങളായി മാർകേസ് ഗ്രന്ഥം അവസാനിപ്പിക്കുന്നു: "By this time Pinochet, followed by his retinue, would have been emerging from his office, passing through the long, deserted galleries with measured tread, and descending the sumptuous, carpeted stairway dragging behind him the 105,000 foot-long donkey's tail of film we had pinned on him."

തൻെറ സാഹസികൃം മീഗൽ മാർകേസിനോടു പറഞ്ഞപ്പോൾ ആ ഫിലിമിന് പിറകിലായി മറെറാരു ഫിലിമുണ്ടെന്നും അതൊരിക്കലും നിർമ്മിക്കപ്പെടുകില്ലെന്നും മാർകേസിനു തോന്നി. തുടർന്ന് ആഴ്ചകളോളം ദീർഘതയുള്ള ചോദ്യോത്തരങ്ങൾ, ടേപ് ചെയ്ത കൂടിക്കാഴ്ചകൾ ഇവയെല്ലാമുണ്ടായി. അതിനെയൊക്കെയാണ് മാർകേസ് പത്തദ്ധ്യായങ്ങളിൽ സംഗ്രഹിച്ച് ഒതുക്കിയിരിക്കുന്നത്. ഉത്തമപുരുഷ സർവനാമം പ്രയോഗിച്ചു സംഭവങ്ങൾ റിപ്പോർട്ട് ചെയ്യുന്നത് മാർകേസിൻെറ പുതിയ രീതിയല്ല. കപ്പൽചേതം വന്നു സമുദ്രത്തിൽ വീണുപോയ ഒരാളിൻെറ അനുഭവങ്ങളെ മാർകേസ് ഇമ്മട്ടിൽ പ്രതിപാദിച്ചിട്ടുണ്ട്. പുസ്തകത്തിൻെറ പേര് The Story of a Shipwrecked Sailor എന്നാണെന്നു തോന്നുന്നു. വ്യക്തിഗതങ്ങളായ വിചാരവികാരങ്ങളിൽ ഊന്നിക്കൊണ്ട് നാടകീയ സന്ദർഭങ്ങൾ ഒഴിവാക്കി മാർകേസ് എഴുതിയ ഈ വിവരണം ഒരു 'ജീനിയസ്സി'ൻെറ വിവരണമായതുകൊണ്ട് നമ്മൾ വായിക്കും. വായിക്കേണ്ടതുമാണ്.

പാവ്‌ലോ നെറൂദയുടെ 'ഈസ്‌ല നെഗ്ര' (Isla Negra) ഭവനത്തിൽ ആരാധകരെത്തി മതിലിൽ പലതും സ്നേഹസൂചകമായി എഴുതാറുണ്ടെന്നു മാർകേസ് (മീഗൽ) പറയുന്നു. മായ്ക്കാൻ വയ്യാത്ത ഒരു ചുവരെഴുത്ത് ഇങ്ങനെ: Allende and Neruda live. One minute of darkness will not make us blind—ആയേന്ദേയും നെറൂദയും ജീവിക്കുന്നു. ഒരുനിമിഷത്തെ അന്ധകാരം ഞങ്ങളെ അന്ധന്മാരാക്കില്ല. സമഗ്രാധിപത്യത്തിൻെറ അന്ധകാരത്തിൽ വെളിച്ചം വീശുന്ന ഗ്രന്ഥമാണ് മാർകേസിൻേറത്.

☆ ☆ ☆

1986 നവംബർ 28-നു ചിലിയിലെ അധികാരികൾ മാർകേസിൻെറ പുസ്തകത്തിൻെറ പ്രതികളാകെ പിടിച്ചെടുത്ത് വാൽപ്രെയിസൊ നഗരത്തിൽവച്ച് തീ കത്തിച്ചു. 15,000 കോപ്പികളാണ് കത്തിച്ചാമ്പലായത്. (പുസ്തകത്തിൻെറ കവറിൽനിന്ന്)

## ഭാവനാത്മക സാക്ഷാത്കാരം

തടവുകാരനായി പിടിക്കപ്പെട്ട ഡിലനോയി ഇവിടത്തെ രാജാവിൻെറ തന്നെ സൈനികോദ്യോഗസ്ഥനായി. സേവനമനുഷ്ഠിച്ച് ഇവിടെവച്ചുതന്നെ മരിക്കുകയും ചെയ്തു. ഉദയഗിരിക്കോട്ടയിൽ അന്ത്യവിശ്രമം കൊള്ളുന്നു അദ്ദേഹം. ആ മഹാവ്യക്തിയുടെ ശവകുടീരം ഞാൻ കണ്ടിട്ടുണ്ട്. അതു കണ്ടയുടനെ അദ്ദേഹം തിരുവിതാംകൂർ സൈന്യത്തിൻെറ കമാൻ ഡർ-ഇൻ-ചീഫായി വിരാജിച്ചത് എനിക്കോർമ്മ വന്നു. മഹാരാജാവ് ദളവയുടെ നേതൃത്വത്തിൽ കുളച്ചൽ യുദ്ധത്തിൽ ഡച്ചുകാരെ തോല്പിച്ചതും ഡിലനോയിയെയും വേറൊരു ഡച്ച് ഉദ്യോഗസ്ഥനെയും തടവുകാരാക്കിയതും എൻെറ അന്തർനേത്രം ദർശിച്ചു. ഡിലനോയിയുടെ ശവക്കുഴിയുടെ മുകളിൽ വിരിച്ചിരുന്ന മണലിൻെറ ഓരോ തരിയും ഓരോ സ്മരണയുളവാക്കി.

ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്ന കോട്ട കണ്ടാൽ ശതാബ്ദങ്ങൾക്കു മുൻപ് അത് എങ്ങനെയിരുന്നുവെന്ന് മനസ്സിൽ കണ്ട് നമ്മൾ ആഹ്ളാദിക്കും.

പ്രഭാതമായി. കാമുകൻ പൊയ്ക്കഴിഞ്ഞു. കാമുകി ശയനീയത്തിൽ കിടക്കുന്ന റോസാദലങ്ങൾ എണ്ണിനോക്കി നെടുവീർപ്പിടുന്ന ചിത്രം ഡബ്ള്യു.ബി.യേററ്സ് 'ഗീതാഞ്ജലി'ക്ക് എഴുതിയ അവതാരികയിൽ കൊണ്ടുവന്നിട്ടുണ്ട്. ഈ പ്രക്രിയയെ ഭാവനാപരമായ സാക്ഷാത്കാരമെന്നു വിളിക്കാം. യഥാർത്ഥ സംഗമത്തിൽ ഏതളവിലുള്ള വികാരമുണ്ടായോ അതിൻെറ നൂറിരട്ടി വികാരമാണ് വാടിയ പനിനീർപ്പൂവിൻെറ ഇതളുകൾ കാണുമ്പോൾ ഉണ്ടാവുക. ഈ ഭാവനാത്മക-സാക്ഷാത്കാരത്തിനു നിദർശകമായിട്ടുണ്ട് എം. സതി ദേശാഭിമാനി വാരികയിൽ എഴുതിയ 'ആഗ്രക്കോട്ടയിലെ ഗൈഡ്' എന്ന കഥ.

**ഏതു കാവ്യവും അനുവാചകൻെറ അനുഭവ കേന്ദ്രത്തെ ഒന്നു സ്പർശിക്കുകയെങ്കിലും വേണം. അനുഭവകേന്ദ്രത്തെ പിടിച്ചുകുലുക്കുമ്പോഴാണ് കാവ്യം ഉത്കൃഷ്ടമാകുന്നത്. അതനുഷ്ഠിച്ചില്ലെങ്കിൽ ഒന്നു തൊടുകയെങ്കിലും വേണം.**

☆ ☆ ☆

ഒരു പ്രഭാഷണത്തിനിടയിൽ സി.എൻ.ശ്രീകണ്ഠൻ നായർ പറഞ്ഞു ഇന്ത്യയ്ക്ക് അതിൻേറതായ 'ദേശീയ സംസ്കാര'മില്ലെന്ന്. രണ്ടാമതു പ്രസംഗിച്ച ഞാൻ അതിനു മറുപടി പറഞ്ഞില്ല. മുൻപേ പ്രസംഗിച്ചയാളിനെ വിമർശിക്കുന്നതു മര്യാദകേടായതുകൊണ്ട് ഞാൻ മൗനം അവലംബിക്കുകയാണു ചെയ്തത്. എങ്കിലും മനസ്സിൽ ഞാൻ പറഞ്ഞു ശ്രീകണ്ഠൻ നായരുടെ മതം ശരിയല്ലെന്ന്. വടക്കേയിന്ത്യയിലെ ഏതു കലാശില്പം കണ്ടാലും നമുക്ക് അതിനോട് ഒരു ബന്ധം ഉണ്ടാകാറുണ്ട്. മിസ്ററിസിസത്തോടു ബന്ധപ്പെട്ടതാണത്. പൊതുവായ 'ദേശീയസംസ്കാര'ത്തിൻെറ ഫലമാണിത്. ആ ബന്ധത്തെയാണ് സതിയുടെ കഥ സൂചിപ്പിക്കുന്നത്.

## ചോദ്യം, ഉത്തരം

"അതിരുകടന്ന സന്മാർഗ്ഗനിഷ്ഠയുള്ളവർ എങ്ങനെ?"

"സ്വന്തം കാര്യം നേടാൻ എന്തും ചെയ്യും. കൈക്കൂലിവരെ കൊടുത്ത ഒരു സദാചാരക്കാരനെ എനിക്ക് അറിയാം."

"ചില പുരുഷന്മാർ വളരെ വൈകി വീട്ടിലെത്തുന്നത് എന്തുകൊണ്ട്?"

"ഭാര്യയിൽനിന്നു രക്ഷപ്പെടാൻ."

"ഒട്ടും പ്രതിഭയില്ലാത്തവനെ എങ്ങനെ തിരിച്ചറിയാം?"

"അഭിമുഖ സംഭാഷണത്തിൽ മാന്യന്മാരെ അപവദിക്കും. അതിൽ അയാൾക്കു പ്രതിഭയുണ്ട്."

"സ്ത്രീ ദുഷ്ടയാവുന്നതെപ്പോൾ?"

"ഭർത്താവ് ബന്ധുക്കളോടു കാരുണ്യം കാണിക്കാൻ തുടങ്ങുമ്പോൾ അതിലേറെ കാരുണ്യത്തോടെ വാക്കുകൾ പറഞ്ഞ് അയാളെ വിദഗ്ദ്ധമായി അതിൽനിന്നു പിന്തിരിപ്പിക്കുമ്പോൾ."

"ആകാശവാണിയിലൂടെ സാഹിത്യവാരഫലക്കാരനെ പരിഹസിക്കുന്ന ഒരു നാടകം കേട്ടു. താങ്കൾ കേട്ടോ?"

[കാഞ്ഞങ്ങാട്ടുനിന്ന് ഒരു ഡോക്ടറും തിരുവനന്തപുരത്തെ നാലാഞ്ചിറ എന്ന സ്ഥലത്തുനിന്ന് ഒരു സാഹിത്യകാരിയും എനിക്കെഴുതിയ കത്തുകളെ അവലംബിച്ച് രൂപംകൊടുത്ത ചോദ്യം]

"ഞാൻ റേഡിയോ കേൾക്കാറില്ല. ടെലിവിഷൻ കാണാറില്ല. പരിഹസിച്ചിരിക്കും. ആ നാടകം എഴുതിയ ആളിൻെറയോ അതു പ്രക്ഷേപണം ചെയ്ത ആളിൻെറയോ രചനയെ ഞാൻ വിമർശിച്ചിരിക്കും. ഇതൊന്നും ഞാൻ കാര്യമാക്കാറില്ല. കേട്ടാൽത്തന്നെ ഒന്നു ചിരിക്കുകയേയുള്ളു. പിന്നെ ഞാൻ കേന്ദ്രസർക്കാരിനോടു പരാതിപ്പെട്ടാൽ ഇതു പ്രക്ഷേപണം ചെയ്ത ആളിൻെറ ജോലി തെറിച്ചുപോകും. ഞാനതു ചെയ്യുന്നില്ല. ഒരുകാലത്തും ചെയ്യുകയുമില്ല."

"എല്ലാ തിന്മകളും മറച്ചുവയ്ക്കാം. അല്ലേ കൃഷ്ണൻനായരേ?"

"മറച്ചുവയ്ക്കാം. പക്ഷേ അത്യാർത്തി എന്ന തിന്മ മറച്ചുവയ്ക്കാനാവില്ല. ഭക്ഷണം കണ്ടാൽ ഒരാഴ്ച ഒന്നും കഴിക്കാത്തവനെപ്പോലെ അയാൾ വാരിവലിച്ചുതിന്നും. അതിൽനിന്ന് അയാളുടെ സ്വഭാവം ഊഹിക്കാം."

"നിങ്ങൾ എഴുതിയത് അച്ചടിച്ചുവരുമ്പോൾ അതു വീണ്ടും വായിച്ചുനോക്കുമോ?"

"എന്തൊരു ചോദ്യമാണിത്! ഭാര്യയെ

ചുംബിക്കുക എന്ന മെനക്കേട് ഏതെങ്കിലും ഭർത്താവിനുണ്ടോ?''

''പണം നിർല്ലോപം ചെലവാക്കുന്നവരാര്?''

''സന്ന്യാസിമാർ. ഒരു സ്വാമിജി തിരുവനന്തപുരത്തെ ഒരു ബുക്ക് സ്ററാളിൽ നിന്ന് അലൻ വാട്ട്സിൻെറ ഒരു പുസ്തകം വാങ്ങുകയായിരുന്നു. മറെറാരു പുസ്തകം ഞാനെടുത്തുനോക്കിയിട്ട് അതിൻെറ വിലക്കൂടുതൽ കൊണ്ട് തിരിച്ചു ഷെൽഫിലേക്കു വച്ചു. അദ്ദേഹം എൻെറ മാനസികനില ഒരുനിമിഷം കൊണ്ടു മനസ്സിലാക്കി. 'ആ പുസ്തകം അദ്ദേഹത്തിനു കൊടുത്തേക്കൂ' എന്നുപറഞ്ഞ് നൂറുരൂപ നോട്ടുകൾ എടുത്തു. അദ്ദേഹത്തിൻെറ ആ സൗജന്യമാധുര്യം ആസ്വദിക്കാൻ ഞാൻ തയ്യാറായില്ല. സ്വാമിജിക്കു നന്ദി പറയുകയും ചെയ്തു.''

## വാക്കുകളുടെ ശക്തി

നമ്മുടെ 'ചേരാട്ടാ'കളെ ചിന്തകൻ, ദാർശനികൻ എന്നൊക്കെ വിളിക്കുന്നവർ മീഷൽ ഫൂക്കോയുടെയും റൊളാങ് ബാർഥിൻെറയും ക്ളോദ് ലേവി സ്റ്റ്രൌസിൻെറയും പുസ്തകങ്ങൾ വായിക്കണം. വായിച്ചാൽ ചിന്താപ്രസരംകൊണ്ട് അവർ തേജോമയരാകും. ബാർഥിൻെറ ചില ചിന്തകൾ ഓർമ്മയിലെത്തുന്നു. ശക്തി സ്റെറയിററിനു മാത്രമല്ല പൊതുജനാഭിപ്രായത്തിനും സ്പോർട്സിനും കുടുംബാംഗങ്ങൾക്കുമുണ്ടെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ശക്തി ഇല്ലാതാക്കാൻ വിപ്ളവമുണ്ടാക്കിയാൽ അത് (ശക്തി) വേറൊരു രൂപത്തിൽ വരും. എഴുതുമ്പോൾ, പ്രസംഗിക്കുമ്പോൾ ശക്തി പ്രത്യക്ഷമാവുന്നു. ''സാഗര തരംഗങ്ങളൊക്കെയെൻ നാവായെങ്കിൽ—ആ ഗംഭീരത നിറഞ്ഞെങ്കിലെന്നഴലാലേ'' എന്നു ജി എഴുതുമ്പോൾ അദ്ദേഹം ഒരു ശക്തിയെ നിന്ദിച്ചിട്ടു ഭാഷകൊണ്ട് തൻെറ ശക്തിയെ പ്രകടിപ്പിക്കുകയാണ്. പക്ഷേ വിദഗ്ദ്ധമായ രീതിയിൽ ഭാഷ പ്രയോഗിക്കണം. എങ്കിലേ ശക്തിയുടെ സ്ഫുരണമുണ്ടാകൂ. 'മരച്ചീനി വയ്ക്കാനരയ്ക്കട്ടെ തേങ്ങാ പെരുക്കാലനും വന്നിരിക്കട്ടെ തിന്മാൻ' എന്നെഴുതിയാൽ ശക്തിയില്ല. മൃദുല-വികാരങ്ങളെ സ്ഫുടീകരിക്കുമ്പോഴും ഈ ശക്തി ഉണ്ടാകും. അതാണ് സി.ബി.ശോഭൻ എഴുതിയ 'ഇല പൊഴിയുംകാലം' എന്ന കാവ്യത്തിൻെറ സവിശേഷത (കലാകൗമുദി). മരത്തിൻെറ ഇലകൾ പൊഴിയുന്ന തിനോടു സ്വന്തം ജീവിതം ബന്ധപ്പെടുത്തി കാമുകിയും കാമുകനും ആ ജീവിതത്തിൻറ തത്ത്വം ഗ്രഹിക്കുന്നതായി സ്പഷ്ടമാക്കുന്ന ഈ കാവ്യത്തിന് അതിൻേറതായ ശക്തിയുണ്ട്.

ഇതുപോലെ ദീപ്തമാമൊരു സന്ധ്യയിൽ,- പ്പണ്ടു
വെറുതെയോരോന്നു പറഞ്ഞിരിക്കെ;
ഇടവേളയില്ലാതെയൊഴുകുന്ന മൊഴികൾക്കു
മറുവാക്കുതേടി ഞാ,നന്നെൻെറ കൗതുക-
ച്ചിമിഴിൻെറയുള്ളം ചികഞ്ഞിരിക്കെ;
അകലെ, വാനത്തിൻെറ മാറിലേക്കായിരം
വിരൽചൂണ്ടി നിൽക്കുന്ന ശാഖികൾ തൻ നേർക്കു
മിഴിനീട്ടി, നീയൊരു ചോദ്യമെയ്തു:

ഏകാന്തത്തിൽ ഈ വരികൾ ഒന്നുറക്കെ ച്ചൊല്ലി നോക്കൂ. അപ്പോഴുണ്ടാകുന്ന അനുഭൂതി വാക്കുകളുടെ ശക്തിയിൽനിന്ന് ഉണ്ടാകുന്നതാണ്.

## നേരമ്പോക്കുകൾ–അന്യദേശോദ്ഭവങ്ങൾ

ഏതു പാവപ്പെട്ട ഭർത്താവും ഒരിക്കൽ ധനികനായ അവിവാഹിതനായിരുന്നിരിക്കും.

2) മെയ്ൽ ബോക്സ് പോലെയാണ് അവളുടെ വായ്. രാത്രിയും പകലും അതു തുറന്നിരിക്കും.

3) കത്തിക്കാനാവാത്ത സിഗററ് ലൈറ്ററെക്കുറിച്ചാണ് നിങ്ങളുടെ പരാതി. എൻേറത് കത്തിച്ചാൽ കെടുത്താനൊക്കുകയില്ല.

**പണ്ട് ചിററൂര് ഒരു മുൻസിഫ് സുന്ദരിയായ ഭാര്യയെക്കണ്ടു പ്രേമാതിരേകത്താൽ കൈകൊണ്ടെടുത്തു പൊക്കി, ഉയർത്തി. പെട്ടെന്ന് നിലവിളിയോടെ അദ്ദേഹം താഴെയിരുന്നു. മുൻസിഫിനു ഹെർണിയയുണ്ടായി. അദ്ദേഹത്തിന് സ്റ്റ്രാങ്ഗുലേഷൻ വരുമെന്നുകണ്ടു മററുള്ളവർ കാറുകൊണ്ടുവന്ന് അദ്ദേഹത്തെ പാലക്കാട്ടാശുപത്രിയിലേക്കു കൊണ്ടുപോയി. നമ്മുടെ എഴുത്തുകാർ കഥാസുന്ദരിയെ കണ്ടയുടനെ പൊക്കിയെടുക്കുന്നു. ഹെർണിയ വരുന്നത് അവർക്കല്ല, അതു കാണുന്ന വായനക്കാർക്കാണ്**

4) എൻെറ ടെലിവിഷൻ സെററാണ് എനിക്കേററവും ആഹ്ളാദദായകം. എൻെറ ഭാര്യ അതിൻെറ മുൻപിൽ എപ്പോഴും ഇരുന്നുകൊള്ളും.

5) ആരാണ് നിങ്ങളുടെ ഭാര്യയെ പരിചയപ്പെടുത്തിത്തന്നത്? ഞാൻ അവളെ റോഡിൽ വച്ചുകണ്ടു പരിചയമായി. വിവാഹം കഴിച്ചു. വേറെയാരെയും അതിൽ കുററപ്പെടുത്തേണ്ടതില്ല.

6) വെളിയിൽ മഴ പെയ്യുകയാണോ?– അതേ. പിന്നെ എന്നെങ്കിലും അകത്തു മഴ പെയ്തിട്ടുണ്ടോ?

☆ ☆ ☆

ലളിതാംബികാ അന്തർജ്ജനത്തിൻെറ പുത്രനും നല്ല കഥാകാരനുമായ എൻ.മോഹനൻെറ ഭാവനയിൽ വിരിയുന്ന ഹാസ്യപുഷ്പങ്ങൾ ധാരാളം. ഒന്നിതാ: എൻെറയും മോഹനൻെറയും സുഹൃത്തായ ഒരാൾ മോസ്കോയിൽ പോയി. സാഹിത്യകാരന്മാരുടെ സമ്മേളനം നടന്നുകൊണ്ടിരുന്നപ്പോൾ സുഹൃത്തിനു മൂത്രശങ്ക. അദ്ദേഹം മൂത്രപ്പുരയിൽ കയറിയിട്ട് തിരിച്ചിറങ്ങിയപ്പോൾ നട്ടെല്ലു വളഞ്ഞിരിക്കുന്നു. നിവർന്നുനില്ക്കാൻ വയ്യ. മോസ്കോയിലെ ഡോക്ടർമാർ ഓടിയെത്തി പരിശോധിച്ചു. നട്ടെല്ലിന് ഒരു കുഴപ്പവുമില്ല. അവരാകെ സ്തംഭിച്ചുനിന്ന പ്പോൾ ഒരു ഡോക്ടർ കാരണം കണ്ടുപിടിച്ചു. മൂത്രമൊഴിച്ചതിനുശേഷം സുഹൃത്ത് അവിടത്തെ ബട്ടൺ ഇട്ടത് കോട്ടിൻെറ ഒരു ദ്വാരത്തിലായിരുന്നു. അത് അവിടെനിന്ന് ഇളക്കിയപ്പോൾ നട്ടെല്ല് നിവർന്നു.

## ദുഃഖം

എന്നും സന്ധ്യയ്ക്കു വീട്ടിലെത്തുന്ന ഭർത്താവിനെ രാത്രി പന്ത്രണ്ടു മണിയായിട്ടും കാണാതെ ഭയപ്പെടുന്ന ഭാര്യയുടെ ആ ഭയവും ദുഃഖവും കണ്ട് ഞാൻ പേടിച്ചിട്ടുണ്ട്, വിഷാദിച്ചിട്ടുണ്ട്. പരീക്ഷയ്ക്കു പോയ മകൾ ശരിയായി , എല്ലാം എഴുതുമോ എന്നുവിചാരിച്ച് ഉത്കണ്ഠയിൽ വീഴുന്ന അമ്മയെക്കണ്ട് എനിക്കും ഉത്കണ്ഠയുണ്ടായിട്ടുണ്ട്. എൻെറ വീട്ടിൻെറ മുൻപിലുള്ള വയലിൽ വന്നുനില്ക്കുന്ന വെള്ളക്കൊക്കുകൾ ഭക്ഷണമൊന്നും കിട്ടാതെ അനങ്ങാതെനിന്നു വിഷാദമനുഭവിക്കുന്നതു കണ്ട് ഞാൻ വിഷാദിച്ചിട്ടുണ്ട്. കൂലംകുത്തിയൊഴുകുന്ന നദി സമുദ്രത്തോട് അടുക്കുമ്പോൾ 'എൻെറ ഊർജ്ജം കെട്ടുപോകുന്നല്ലോ' എന്നു കരുതി മെല്ലെ കടലിലേക്കു ഒഴുകി സങ്കടപ്പെടുന്നതു കണ്ട് ഞാൻ സങ്കടപ്പെട്ടിട്ടുണ്ട്. പണം കിട്ടാൻവേണ്ടി, അങ്ങനെ കഞ്ഞി കുടിക്കാൻ വേണ്ടി ദേഹമാകെ മഞ്ഞച്ചായംതേച്ച് കടുവയായി മാറി കൈയും കാലുമിളക്കി നൃത്തം ചവിട്ടുന്ന മനുഷ്യക്കടുവയെ നോക്കി അയാളുടെ ഒരു കൊച്ചുമകൻ കണ്ണീരൊഴുക്കിയതുകണ്ട് ഞാൻ കരഞ്ഞിട്ടുണ്ട്. യു.നന്ദകുമാർ കുങ്കുമത്തിലെഴുതിയ 'അപരിചിതരുടെ സന്ധ്യ' എന്ന കഥയിൽ പ്രേമത്തിൽപ്പെട്ടു കടപ്പുറത്തു ഏകാകിനിയായി ശോകത്തോടെ നില്ക്കുന്ന യുവതിയെക്കണ്ട് എനിക്കും ശോകമുണ്ടാകുന്നു. അതു കലയിലൂടെ കിട്ടുന്നതുകൊണ്ട് ആഹ്ളാദാനുഭൂതിയും.

## കമൻറുകൾ

''എഴുത്തുകാരനെ സൃഷ്ടിക്കാനല്ല സംഘടനകൾ'' എന്ന് ഒ.എൻ.വി.കുറുപ്പ്— ഇതു പ്രത്യക്ഷരം ശരിയാണ്. സർഗ്ഗാത്മകതയുടെ നിസ്തുല്യ നിമിഷങ്ങൾ മാന്ത്രിക ശക്തി ആവഹിക്കുന്നവയാണ്. വ്യക്തിഗതമായ ആന്തരശക്തിയിൽനിന്നേ കലയുണ്ടാവൂ. (കുങ്കുമം)

2) ''ഈ രണ്ടു കൃതികൾ ['അർത്ഥശാസ്ത്രവും 'പ്രിൻസും'] വായിച്ചാൽ ഭരണത്തിൽ കള്ളവും സത്യവും തുല്യനിലയിൽ അനുവർത്തിക്കണമെന്ന് അവർ ഉപദേശിച്ചിരിക്കുന്നതു നമുക്കു മനസ്സിലാകും'' എന്നു വൈക്കം

# പ്രഭാത്ഹൗസ്റിൽ

## പുതിയ പുസ്തകങ്ങൾ

നെൽസൺമണ്ഡേലക്കു
സമർപ്പിക്കുന്ന

**ആഫ്രിക്കൻ കവിതകൾ**
പന്ത്രണ്ടു രാജ്യങ്ങളിലെ ഇരുപതു കവികൾ രചിച്ച മുപ്പത്തിരണ്ടു കവിതകൾ
വിവർത്തനം:
ഡോ. പുതുശ്ശേരിരാമചന്ദ്രൻ
അവതാരിക.
സി. അച്യുതമേനോൻ
വില 15 00

**മഴനിലാവ്** (നോവൽ)
പെരുമ്പടവം ശ്രീധരൻ 25 00

**കേരളത്തിലെ കമ്മ്യൂണിസ്ററ് പ്രസ്ഥാനം**
എൻ. ഇ. ബാലറാം 33 00

**ഗംഗ എൻെറ അമ്മ**
ഭൈരവപ്രസാദ്ഗുപ്ത
വിവ: പ്രൊഫ. പി. കെ. രവീന്ദ്രനാഥൻനായർ 25 00

**കൗമാരപ്രശ്നങ്ങൾ**
ഡോ. കാനംശങ്കരപ്പിള്ള 10 00

**നോൺസെൻസ് ക്ലബ്ബ്**
പി. സുബ്ബയ്യാപിള്ള 17 00

**സ്വർണ്ണമുത്ത്**
കെ. വി. രാമനാഥൻ 7 00

**അസ്തമയമില്ലാത്ത സൂര്യൻ**
ഡോ. എം. എ. കരീം 6 00

**ചരമഗീതം**
ആന്നഅഹ്മാത്തൊവ
വിവർത്തനം:
ഡോ. പുതുശ്ശേരിരാമചന്ദ്രൻ 13 00

**രാമരാജ്യമെവിടെ**
ഏ. പി. ഉദയഭാനു 22 00

**കേശവദേവിൻെറ നാടകങ്ങൾ**
പി. കേശവദേവ് 22 00

**പ്രതിഭക്കകാരണം രോഗങ്ങളോ**
ഡോ. സതീശ്ചന്ദ്രൻ 14 00

**കവികൾ നിരൂപണരംഗത്ത്**
ഡോ. കെ. എം. ജോർജ് 28 00

**ഒരു ശബ്ദത്തിൽ ഒരു രാഗം**
പ്രൊഫ: എം. കൃഷ്ണൻനായർ 12 00

**ഉച്ചയില്ലാത്ത ഒരു ദിവസം**
കാക്കനാടൻ 22 00

**പ്രഭാത് ബുക്ക് ഹൗസ്**




## പുതിയ പുസ്തകങ്ങൾ

**ഇച്ചായൻ (കഥകൾ)**
സി.ആർ. ഓമനക്കുട്ടൻ 7.00
**ആശാൻ സാഹിത്യപ്രവേശിക**
ജി. കമലമ്മ 39.00
**ജീവിച്ചിരിക്കുന്നവൻെറ ശവപ്പെട്ടി (കഥകൾ)**
കെ.പി. അബൂബക്കർ 14.00
**പര്യേഷണം (ലേഖനം)**
ഡോ.കെ.എച്ച്. സുബ്രഹ്മണ്യൻ 18.00
**ഒററക്കിളിയുടെ തേങ്ങൽ (കവിത)**
ആർ. സുജാത 10.00
**തേൻതുള്ളി (ബാ. സാ)**
കലാമണ്ഡലംകേശവൻ 4.00
**വിളക്കുമരങ്ങൾ (ബാ.സാ.)**
വാങ്മയി 10.00

**നാഷണൽ ബുക്ക് സ്ററാൾ**
കോട്ടയം

ചന്ദ്രശേഖരൻനായർ. ആ അസത്യവും സത്യവും ഭരണകർത്താക്കളെസ്സംബന്ധിച്ച് 'സുപ്പീരിയർ മൊറാലിററി'യാണെന്നുപോലും അവർക്ക് അഭിപ്രായമുണ്ടായിരുന്നു. പ്രതിയോഗികളെ കൊന്നൊടുക്കാം എന്നും അവർ വിശ്വസിച്ചിരുന്നു. (കുങ്കുമം)

3) ജേണലിസ്ററും നോവലിസ്ററുമായ ബ്രൂസ് ചാററ്വിൻ ഇന്ദിരാഗാന്ധിയോടു ചോദിച്ചു: "മിസ്ററർ ഭൂട്ടോയെ തൂക്കിക്കൊല്ലുമോ?" അവർ മറുപടി നല്കി: "അയാൾ തീർച്ചയായും തൂങ്ങുമെന്നാണ് പാകിസ്ഥാനിൽ നിന്നുവന്ന ആളുകൾ എന്നോടു പറഞ്ഞത്. രാജ്യത്തിനകത്ത്, അയാളെ

### Matrimonial

ചുറ്റുപാടുകളോട് പ്രതികരിക്കുന്ന പുരോഗമന ചിന്താഗതിക്കാരി, ഉന്നതാദർശങ്ങളുള്ള മനുഷ്യസ്നേഹി; പ്രകൃതിസ്നേഹി (smart, intelligent, good looking, hindu forward caste, bank employee, vegetarian, 32 years) സമാന സംസ്കാരവും ചിന്താഗതിയുമുള്ള, അന്തസ്സുററ, ഉന്നത വിദ്യാഭ്യാസമുള്ള സ്നേഹസമ്പന്നരായ നല്ല നിലയിൽകഴിയുന്ന യുവാക്കളിൽ നിന്ന് വിവാഹാലോചനകൾ ക്ഷണിക്കുന്നു. സ്ത്രീധനം ഇല്ല.
Box No. K-100
Kala Kaumudi,
Pettah
Trivandrum-24.

## പൂർണ്ണ പ്രസിദ്ധീകരണങ്ങൾ

### ഗ്രന്ഥശാലകളുടെ ശ്രദ്ധയ്ക്ക്

ഇക്കൊല്ലത്തെ ഗ്രാൻറ് വിതരണം ചെയ്തു തുടങ്ങി. ഗ്രന്ഥശാലകൾക്കു വേണ്ട രജിസ്റ്ററുകളും ഫോറങ്ങളും ഞങ്ങൾ സ്റ്റോക്കു ചെയ്തുവച്ചിട്ടുണ്ട്. പൂർണ്ണ പ്രസിദ്ധീകരണങ്ങൾ കൂടാതെ എല്ലാ പ്രസാധകരുടെ പുസ്തകങ്ങളും (നോവൽ, ചെറുകഥ, നിരൂപണം, കവിത, ബാലസാഹിത്യം, ലേഖനം, ക്ലാസിക് കൃതികൾ, പുരാണങ്ങൾ, നിഘണ്ടുക്കൾ തുടങ്ങി എല്ലാ വകുപ്പിലും പെട്ട പുസ്തകങ്ങൾ) ഞങ്ങൾ ഇവിടെ സ്റ്റോക്കു ചെയ്തിട്ടുണ്ട്. ഗ്രന്ഥശാലകൾക്ക് ആകർഷകമായ കമ്മീഷൻ. പുസ്തകങ്ങൾ തിരഞ്ഞെടുക്കാൻ പറ്റിയവിധത്തിൽ വിശാലമായ ഹാളിൽ പ്രദർശിപ്പിച്ചു വച്ചിരിക്കുന്നു. ഞങ്ങളുടെ ജി.എച്ച്. റോഡിലുള്ള പുതിയ ഷോറൂം സന്ദർശിക്കുക. പുസ്തകങ്ങളുടെ മായാലോകം നിങ്ങൾക്ക് മുമ്പിൽ തുറന്നു കിടക്കുന്നു.




**TBS Publishers' Distributors**
T.B.S.BUILDING
G.H.Road Calicut Phone:64314.64316
Court Road Calicut.1 Phone:60085.60086.74025

രക്ഷിക്കാൻ ഒരു ചെറിയ ചലനംപോലുമില്ല. അതാണ് അവർക്കു പ്രോത്സാഹനം നല്കുന്നത്. ആ കൊലപാതകത്തിന് അയാൾ ആജ്ഞാപിച്ചു എന്നതിൽ എനിക്കു നല്ല ഉറപ്പാണ്. ജീവൻ അവിശ്വസനീയമായ വിധത്തിൽ വിലകുറഞ്ഞ ഒരു രാജ്യഭാഗത്തു നിന്നാണ് അയാൾ വരുന്നത്''—ഇന്ദിരാഗാന്ധിയുടെ ഈ പ്രസ്താവം വായിച്ചതിനു ശേഷം ഭൂട്ടോയുടെ മരണത്തിൽ എനിക്കുണ്ടായ ദുഃഖം വളരെക്കുറഞ്ഞു. ബേനസീർ ഭൂട്ടോ തന്റെ പിതാവിനെ പുണ്യവാളനാക്കി ചിത്രീകരിക്കുന്ന ആത്മകഥയെ പ്രശംസിച്ചത് തെററായിപ്പോയിയെന്നും എനിക്കിപ്പോൾ തോന്നുന്നു. (Bruce Chatwin-What am doing here)

4) ''ആ മനോഹരമായ സംഗീതത്തിന്റെ മാറിലേക്കാണ് മതഭ്രാന്തിന്റെ വെടിയുണ്ടകൾ ചീറിപ്പാഞ്ഞത്. ആ സംഗീതത്തെ വകവരുത്തിയത് ഒരു ഗോഡ്സെയല്ല. ഹിന്ദുവായും മുസൽമാനായും ക്രിസ്ത്യാനിയായും സിക്കുകാരനായും മനുഷ്യരല്ലാതെയായിത്തീർന്ന നാമെല്ലാവരുമാണ്'' എന്ന് പി.എസ് എക്സ്പ്രസ്സ് വാരികയിൽ—ശരിയാണ്. എന്റെ നാട്ടുകാരൻ തെററു ചെയ്യുമ്പോൾ അതിനു കാരണക്കാരൻ ഞാൻ കൂടിയാണ്. അച്ഛൻ തെററു ചെയ്യുന്നതു മകന്റെ കുററം. മകൻ മദ്യപനായാൽ അതു കുടിക്കാത്ത അച്ഛന്റെയും തെററാണ്.

5) ''ദേവന്മാരുടെയും ദേവാംശസംഭവന്മാരുടെയും കഥയാണെന്ന ധാരണയോടെ മഹാഭാരതം വായിക്കുന്നവർ സത്യം മനസ്സിലാക്കുന്നില്ല. മനുഷ്യകഥയായിത്തന്നെ മഹാഭാരതത്തെ കാണണം'' എന്നു പ്രഫെസർ എസ്.ഗുപ്തൻനായർ ഭാഷാപോഷിണിയിൽ—ഇതും ശരി. യുദ്ധം തീർന്നതിനുശേഷം ഭീമൻ കുരുടനായ ധൃതരാഷ്ട്രരുടെ വായിലേക്ക് ഉരുള ഇട്ടുകൊടുത്തു. തന്റെ നൂറു മക്കളേയും കൊന്ന ഭീമനാണ് തന്റെ വായിലേക്ക് ഭക്ഷണമിടുന്നതെന്ന് ധൃതരാഷ്ട്രർക്ക് അറിയാം. എങ്കിലും അയാൾ അതു കഴിക്കുന്നു. എന്തുകൊണ്ട്? വ്യാസൻ മറുപടി പറയുന്നു: ''ജീവിച്ചിരിക്കാനുള്ള ആശ ബലമാർന്നതല്ലേ?'' ഇതിനേക്കാൾ കവിഞ്ഞ ജീവിതാവിഷ്കരണാത്മകത വേറെ ഏതു സാഹിത്യകൃതിയിലുണ്ട്?

## ക്രൂരതയ്ക്കുശേഷം പൂജ

വർഷങ്ങൾക്കു മുൻപാണ് സംഭവം. അതു നടന്നത് ഇവിടെയെങ്ങുമല്ല. അങ്ങുദൂരെ, വളരെ ദൂരെ. എന്റെ വീട്ടിനടുത്ത് പെൻഷൻ പററിയ ഒരു ശിപായി താമസിച്ചിരുന്നു. അയാൾക്ക് ഇല്ലാത്ത രോഗങ്ങളില്ല. ചിലപ്പോൾ കൈകാലുകൾ കോച്ചിവലിക്കും. മററു ചിലപ്പോൾ ശ്വാസംമുട്ടലുണ്ടാകും. അപ്പോൾ നെഞ്ച് കൊല്ലന്റെ ആലയിൽ കാററ് ഉലയിലേക്കു കടത്തിവിടുന്ന തോലുപകരണം പോലെ ചുരുങ്ങുകയും വീർക്കുകയും ചെയ്യും. അതിന്റെ കൂടെ ചുമ. 'അമ്മേ, ദേവി, ഭഗവാനേ' എന്ന വിളികളും. ഒരു ദിവസം അയാൾ ഇഴഞ്ഞിഴഞ്ഞ് വാഴക്കുഴിയുടെ അടുത്തുവന്നിരുന്നു വലിയ ശബ്ദത്തിൽ പലതവണ ഛർദ്ദിച്ചു. മകൾ ദൂരെക്കൂടെ പോകുന്നതു കണ്ട് 'മോളേ കുറച്ചു ചുക്കുവെള്ളം' എന്നു പറഞ്ഞു. അവൾ മുഖമൊന്നു വക്രിപ്പിച്ച് അയാളെ നോക്കിയിട്ട് തലവെട്ടിച്ചങ്ങുപോയി. എന്നെ പലതരത്തിൽ ഉപദ്രവിച്ചവനാണ് ആ ശിപായി. പെൺമക്കൾക്കു വിവാഹാലോചന വന്നാൽ ആരുമറിയാതെ വരന്റെ വീട്ടുകാരെക്കണ്ട് അതു നടക്കാതിരിക്കാൻ വേണ്ടി വേലകൾ ചെയ്യും. എങ്കിലും ഛർദ്ദിച്ചതു രക്തമാണെന്നു കണ്ടപ്പോൾ ഞാൻ എന്റെ വീട്ടിലെ അടുക്കളയിൽ കയറി ചുക്കുവെള്ളമെടുത്ത് അയാൾക്കു കൊണ്ടുകൊടുത്തു. കുടിച്ചു. ആശ്വാസമായിയെന്നു പറഞ്ഞ് വീട്ടിന്റെ വരാന്തയിലേക്ക് ഇഴഞ്ഞു കയറി. രണ്ടുദിവസം കഴിഞ്ഞപ്പോൾ മരിച്ചു പോവുകയും ചെയ്തു. കാലം കഴിഞ്ഞു. ഞാൻ കോളേജിൽനിന്നു തിരിച്ചെത്തിയപ്പോൾ ജങ്ഷനിൽ അയാളുടെ ആ മകൾ പൂക്കാരന്റെ കൈയിൽനിന്നു പിച്ചിപ്പൂ വാങ്ങുന്നതു കണ്ടു. 'പൂവെന്തിന്' എന്ന് അവളുടെ കൂട്ടുകാരി ചോദിച്ചപ്പോൾ 'അച്ഛന്റെ പടത്തിലിടാൻ. എന്നും പടത്തിൽ പൂവിടും' എന്ന് അവൾ മറുപടി പറയുന്നതു ഞാൻ കേട്ടു. മരണത്തെക്കാൾ ഭയങ്കരമായിരുന്നു അയാളുടെ ജീവിതം. തന്റെ മരണത്തിനുശേഷം മകൾ പടത്തിൽ പൂവിടുമെന്ന് അറിഞ്ഞിരുന്നെങ്കിൽ ആ ജീവിതത്തെക്കാൾ ഭയപ്രദമാണ് ആ കൃത്യമെന്ന് അയാൾ കരുതുമായിരുന്നു.

ഇതുപോലൊരു ദുഷ്ടയെ ഞാൻ ജനയുഗം വാരികയിലെഴുതിയ 'ഇന്ദുവിന്റെ ലോകം' എന്ന കഥയിൽ കാണുന്നു. അമ്മയെയും അച്ഛനെയും പിരിഞ്ഞ് ദൂരെച്ചെന്നു താമസിച്ച മകൾ ആദ്യമൊക്കെ വല്ലപ്പോഴും കത്തയച്ചു വീട്ടിലേക്ക്. പിന്നീട് കത്തെഴുതാതെയായി. കാലം കടന്നുപൊയ്ക്കൊണ്ടിരുന്നു. അച്ഛനമ്മമാർ പ്രതിദിനം തകരുമ്പോൾ അവൾ ഉല്ലസിച്ചു. ഒടുവിൽ തന്റെ വിവാഹമാണെന്ന് അറിയിച്ചുകൊണ്ട് ഒരു ടെലിഗ്രാം. അച്ഛൻ അതു വായിച്ചു മരിക്കുന്നു. വൃദ്ധന്റെ 'കഥ തീരുന്ന'തോടൊപ്പം കഥയും തീരുന്നു. അനുഭൂതിജനകമല്ലാത്ത കുറെ വാക്യങ്ങളുടെ സമാഹാരത്തെ കഥയെന്നു വിളിക്കാമെങ്കിൽ ഇതു കഥ തന്നെ. അച്ഛനു വെള്ളം കൊടുക്കാത്ത മകൾ, ആ അച്ഛന്റെ മരണം, പിന്നീടുള്ള മകളുടെ പൂമേടിക്കൽ, ഇവയൊക്കെ 'മോൺസ്റ്ററസാ'ണ്. അവയെക്കാളൊക്കെ വലിയ 'മോൺസ്റ്ററോസിററി' (രാക്ഷസീയത) തന്നെ മുയ്യം രാജന്റെ ഈ രചന. കനകവും കാമിനിയുമാണ് അസ്വസ്ഥത ഉണ്ടാക്കുന്നതെന്ന് പണ്ടൊരു കവി പറഞ്ഞു. മുയ്യം രാജൻ ആ കവിയുടെ കാലത്തു ജീവിച്ചിരുന്നെങ്കിൽ കനകവും കാമിനിയും മുയ്യം രാജനും ആളുകൾക്കു അസ്വസ്ഥതയുണ്ടാക്കുന്നുവെന്ന് അദ്ദേഹം എഴുതിവയ്ക്കുമായിരുന്നു.



പണ്ട് ചിററൂർ ഒരു മുൻസിഫ് സുന്ദരിയായ ഭാര്യയെക്കണ്ട് പ്രേമാതിരേകത്താൽ കൈകൊണ്ടെടുത്തുപൊക്കി, ഉയർത്തി. പെട്ടെന്ന് നിലവിളിയോടെ അദ്ദേഹം താഴെയിരുന്നു. മുൻസിഫിനു ഹെർണിയയുണ്ടായി. അദ്ദേഹത്തിന് 'സ്ട്രാങ്ഗുലേഷൻ' വരുമെന്നു കണ്ട് മററുള്ളവർ കാറുകൊണ്ടുവന്ന് അദ്ദേഹത്തെ പാലക്കാട്ടാശുപത്രിയിലേക്കു കൊണ്ടുപോയി. നമ്മുടെ എഴുത്തുകാർ കഥാസുന്ദരിയെ കണ്ടയുടനെ പൊക്കിയെടുക്കുന്നു. ഹെർണിയ വരുന്നത് അവർക്കല്ല അതു കാണുന്ന വായനക്കാർക്കാണ്.

## മന്ദസ്മിതം

'ഞാൻ എഴുതാൻ വേണ്ടി ജീവിക്കും. ജീവിക്കാൻവേണ്ടി എഴുതുകില്ല' എന്ന് ഉദ്ഘോഷിച്ചത് സാർത്രാണ്. കെ.വി.ബേബിയുടെ കാവ്യങ്ങൾ വായിച്ചാൽ എഴുതാൻ വേണ്ടിയല്ല അദ്ദേഹം ജീവിക്കുന്നതെന്നു തോന്നും. ജീവിക്കാൻ വേണ്ടി എഴുതുകയാണ് അദ്ദേഹമെന്നു ഞാൻ പറയാൻ പാടില്ല. അതു മര്യാദകേടായിത്തീരും. എന്റെ പക്ഷം രണ്ടിനും വേണ്ടിയല്ല അദ്ദേഹം കാവ്യമെന്ന പേരിൽ ചിലതൊക്കെ രചിക്കുന്നത്. വായനക്കാർക്ക് 'കൺഫ്യൂഷ'നുണ്ടാക്കാനാണ് അദ്ദേഹത്തിന്റെ ശ്രമം. ഭാഷാപോഷിണിയിൽ അദ്ദേഹമെഴുതിയ 'രജ്ജുസർപ്പവിഭ്രമം' എന്ന കാവ്യം നോക്കുക. ചിറ കണ്ടപ്പോൾ നീന്തണമെന്നു കവിക്കാഗ്രഹം. മുങ്ങി, നീന്തി. കാലിലെന്തോ തൊട്ടു. കയറോ? അതോ നീർക്കോലിയോ? കൈയിൽ മുറിവോ? കൈത്തണ്ട നീറുന്നു. പാമ്പ് കടിച്ചിരിക്കാം. വെള്ളത്തിൽ കൈ താഴ്ത്തിവച്ചു കവി. പാമ്പ് അഴിയുന്നതായി തോന്നി. പക്ഷേ പൊങ്ങുന്നതു കയറാണോ? പാമ്പോ? കയറോ? അതോ കയറോ പാമ്പോ? യുക്തി പരാജയപ്പെടുന്നതു സൂചിപ്പിച്ചുകൊണ്ടു ബേബി കാവ്യം അവസാനിപ്പിക്കുന്നു.

ഏതു കാവ്യവും അനുവാചകന്റെ അനുഭവകേന്ദ്രത്തെ ഒന്നു സ്പർശിക്കുകയെങ്കിലും വേണം. അനുഭവകേന്ദ്രത്തെ പിടിച്ചുകുലുക്കുമ്പോഴാണ് കാവ്യം ഉത്കൃഷ്ടമാകുന്നത്. അതനുഷ്ഠിച്ചില്ലെങ്കിൽ ഒന്നു തൊടുകയെങ്കിലുംവേണം. അത് ഇവിടെ ഉണ്ടാകുന്നില്ല. സമ്പൂർണ്ണമായ അവ്യവസ്ഥ, കുഴപ്പം. കവിത മനോഹരമായ മന്ദസ്മിതമാണ്. അത് മാംസപേശികളുടെ വക്രീകരണമാകരുത്.



പ്യേർ പാഓലോ പാസോലീനി (Pier Paolo Pasolini 1922-1975) ഇററലിയിലെ മഹാനായ ചലച്ചിത്ര സംവിധായകനും എഴുത്തുകാരനുമാണ്. അക്രമത്തെ ചലച്ചിത്രങ്ങളിലൂടെയും നോവലിലൂടെയും ചിത്രീകരിച്ച അദ്ദേഹം 1975-ൽ വധിക്കപ്പെട്ടു. അദ്ദേഹത്തിന്റെ പ്രസിദ്ധമായ നോവലാണ് The Ragazzi. (1989-ലെ പലഡിൻ പ്രസാധനം) വായിക്കേണ്ട നോവലാണിതെന്ന മട്ടിലല്ല ഞാനതിനെക്കുറിച്ച് ഇവിടെ പറയുന്നത്. യുദ്ധാനന്തര കാലയളവിലെ ഇററലിയുടെ ഭീതിദമായ ചിത്രം ഈ നോവലിലുണ്ട്. പാസോലീനിയുടെ ചലച്ചിത്രങ്ങൾ കണ്ടിട്ടുള്ളവർ ഇതു വായിച്ചാൽ ആ ചിത്രങ്ങളെ കൂട്ടുതലായി മനസ്സിലാക്കാൻ അവർക്കു കഴിയും.